കൂടുതൽ പരിശോധനയ്ക്കും അന്വേഷണത്തിനുമായി ടി അഡ്മിഷൻ രജിസ്റ്റർ ഈ ഓഫീസിൽ വാങ്ങി വയ്ക്കുകയും ടിയാനെ 15-10-1980-ന് തിരുവനന്തപുരം ജില്ലയിൽ നിലവിൽവന്ന ലാസ്റ്റ്ഗ്രേഡ് റാങ്ക് ലിസ്റ്റിൽ 413-ാം റാങ്കായി സോപാധികം ഉൾക്കൊള്ളിക്കുകയും ചെയ്തു. തുടർന്നുള്ള അന്വേഷണത്തിൽ സ്കൂൾ അഡ്മിഷൻ (പകർപ്പ്) രജിസ്റ്ററിൽ 'സ്റ്റാൻഡേർഡ് ഓൺ ലീവിംഗ്' എന്ന കോളത്തിനു നേരേ VIII-ാം (എട്ട്) എന്നു രേഖപ്പെടുത്തൽ അനധികൃതമാണെന്ന് അരുവിക്കര ഗവൺമെന്റ് ഹൈസ്കൂൾ ഹെഡ്മിസ്ട്രസ് അറിയിക്കുകയുണ്ടായി. അതിനാൽ ടി റാങ്ക് ലിസ്റ്റിൽ നിന്നും ടിയാന്റെ പേര് നീക്കം ചെയ്യാൻ കമ്മീഷൻ തീരുമാനിച്ചു. അതിനെതിരെ കാരണമെന്തെങ്കിലും ഉണ്ടെങ്കിൽ ബോധിപ്പിക്കാൻ ആവശ്യപ്പെട്ടുകൊണ്ട് ടിയാന് കമ്മീഷന്റെ തിരുവനന്തപുരം ജില്ലാ ആഫീസർ മുഖാന്തിരം പരാമർശം രണ്ടിൽ പറയുന്ന ഒരു കാരണം കാണിക്കൽ നോട്ടീസ് നൽകുകയുണ്ടായി. അതിന് ശ്രീ. സുകുമാരൻ നൽകിയ മറുപടിയിൽ അഡ്മിഷൻ രജിസ്റ്ററിന്റെ പകർപ്പിൽ അനധികൃതമായി തിരുത്തൽ വരുത്തിയിട്ടുള്ളതിനെപ്പററി യാതൊന്നും തന്നെ പറഞ്ഞു കാണുന്നില്ല. ആകയാൽ അതിനെതിരെ ടിയാൻ ഒന്നും പറയാനില്ല എന്ന നിഗമനത്തിൽ കമ്മീഷൻ എത്തിച്ചേരുകയും ടിയാന്റെ പേര് ടി റാങ്ക് ലിസ്റ്റിൽ നിന്നും നീക്കം ചെയ്യാൻ ഉത്തരവാകുകയും ചെയ്തിരിക്കുന്നു.

5. 60-ാം ക്രമനമ്പരായി ഇന്റർവ്യൂവിന് ക്ഷണിക്കപ്പെട്ട ശ്രീ. ജെ. ഭാസ്കരനോട് തന്റെ മാതാപിതാക്കൾ ഹിന്ദുമത വിശ്വാസികളായിരുന്നുവെന്ന് തെളിയിക്കുന്നതിനായി ഒരു സർട്ടിഫിക്കററ് ഹാജരാക്കാൻ 11-9-1980-ലെ ഡിററിഎ (2)-74/80 നമ്പർ കത്ത് പ്രകാരം തിരുവനന്തപുരം ജില്ലാ ആഫീസർ മുഖാന്തിരം ആവശ്യപ്പെട്ടിരുന്നു. എന്നാൽ ആയത് ടിയാൻ ഹാജരാക്കാത്തതിനാൽ ടിയാന് പട്ടികജാതിക്കാർക്കുള്ള ആനുകൂല്യം അനുവദിക്കാവുന്നതല്ല. ഗസററു വിജ്ഞാപനപ്രകാരമുള്ള നിശ്ചിത ഫീസുള്ള അപേക്ഷാ ഫാറമല്ലാത്തതിനാൽ 'മററു ക്രിസ്ത്യാനി'യായി പരിഗണിച്ച് അപേക്ഷ സ്വീകരിക്കാനും കഴിയുകയില്ല. അതിനാൽ 15-10-1980-ന് നിലവിൽ വന്ന ലാസ്റ്റ്ഗ്രേഡ് റാങ്ക് ലിസ്റ്റിൽ നിന്നും 295-ാം റാങ്കായി സോപാധികം ചേർത്തിട്ടുള്ള ശ്രീ. ഭാസ്കരന്റെ പേര് നീക്കം ചെയ്യേണ്ടതാണെന്ന് കമ്മീഷൻ തീരുമാനിക്കുകയുണ്ടായി. ആ തീരുമാനത്തിനെതിരായി കാരണം എന്തെങ്കിലും ഉണ്ടെങ്കിൽ ബോധിപ്പിക്കാൻ 15 ദിവസത്തെ സമയം അനുവദിച്ചുകൊണ്ട് കമ്മീഷന്റെ തിരുവനന്തപുരം ജില്ലാആഫീസർ മുഖാന്തിരം പരാമർശം രണ്ടിൽ പറയുന്ന ഒരു മെമ്മോ അയച്ചിരുന്നു. എന്നാൽ ടി കാരണം കാണിക്കൽ നോട്ടീസിന് ടിയാൻ തിരുവനന്തപുരം ജില്ലാ ആഫീസർക്ക് മറുപടി യാതൊന്നും നൽകുകയുണ്ടായില്ല. ആ നിലയ്ക്ക് ടിയാന് കമ്മീഷന്റെ മുൻതീരുമാനത്തിനെതിരെ കാരണമൊന്നും ബോധിപ്പിക്കാനില്ല എന്ന നിഗമനത്തിൽ കമ്മീഷൻ എത്തിച്ചേരുകയും ടി റാങ്ക് ലിസ്റ്റിൽ നിന്ന് ടിയാന്റെ പേര് നീക്കം ചെയ്യാൻ ഉത്തരവാകുകയും ചെയ്തിരിക്കുന്നു.

6. തിരുവനന്തപുരം ജില്ലയിൽ 15-10-1980-ന് നിലവിൽ വന്ന ലാസ്റ്റ്ഗ്രേഡ് റാങ്കു ലിസ്റ്റിൽ 287 ക്രമനമ്പരായി സോപാധികം നിലനിർത്തിയിട്ടുള്ള ജോസഫ് റൊസേറിയോ (റാങ്ക് നമ്പർ 309) എന്ന ഉദ്യോഗാർത്ഥി 'ലത്തീൻ കത്തോലിക്ക' സമുദായാംഗമാണെന്നുള്ളതിന് ശരിയായ തെളിവ് ഹാജരാക്കിയിട്ടില്ലാത്തതിനാൽ മുന്നാക്കസമുദായാംഗമായി കണക്കാക്കിയാണ് ഇന്റർവ്യൂവിന് ക്ഷണിക്കപ്പെട്ടത്. (എങ്കിലും അപേക്ഷയിൽ ജാതി അവകാശപ്പെട്ടിരുന്നതനുസരിച്ച് റാങ്ക് ലിസ്റ്റിൽ എൽ. സി. എന്നു കൂടി ചേർത്തിരുന്നു.) നിലവിലുള്ള ഉത്തരവുകളനുസരിച്ച് വിശദമായ ഒരു പുനഃപരിശോധന ഇക്കാര്യത്തിൽ നടത്തിയതിന്റെ അടിസ്ഥാനത്തിൽ ടിയാനെ മുന്നാക്ക സമുദായാംഗമായി കണക്കാക്കാനും പാടില്ല എന്നു മനസ്സിലാക്കി. ആകയാൽ ടിയാന്റെ പേര് ടി റാങ്ക് ലിസ്റ്റിൽ നിന്നും നീക്കം ചെയ്യുവാൻ കമ്മീഷൻ തീരുമാനിച്ചു. അതിനെതിരെ തക്കതായ കാരണം വല്ലതുമുണ്ടെങ്കിൽ ബോധിപ്പിക്കാൻ ആവശ്യപ്പെട്ടുകൊണ്ട് ടിയാന് പരാമർശം രണ്ടിൽ പറയുന്ന ഒരു കാരണം കാണിക്കൽ നോട്ടീസ് തിരുവനന്തപുരം ജില്ലാ ആഫീസർ മുഖാന്തിരം നൽകുകയുണ്ടായി. ആയതിന് ടിയാൻ മറുപടി ഒന്നും തന്നെ നൽകുകയുണ്ടായില്ല. ആ നിലയ്ക്ക് ഇക്കാര്യത്തിൽ ടിയാന് യാതൊന്നും പറയാനില്ലെന്ന നിഗമനത്തിൽ കമ്മീഷൻ എത്തിച്ചേരുകയും തുടർന്ന് ടിയാനെ ടി റാങ്ക് ലിസ്റ്റിൽ നിന്നും നീക്കം ചെയ്യാനും കമ്മീഷൻ ഉത്തരവു പുറപ്പെടുവിക്കുകയുമുണ്ടായി.

7. പരാമർശം ഒന്നിൽ സൂചിപ്പിച്ചിട്ടുള്ള അപേക്ഷയിൽ ശ്രീ. പി. രാജപ്പൻ തന്റെ ജനനത്തീയതി 4-8-1118 (കൊല്ലവർഷം) എന്ന് കാണിച്ചിരുന്നു. അതിന് സമാനമായ തീയതി ക്രിസ്തുവർഷത്തിൽ 17-3-1943 ആണ്. എന്നാൽ അത് 17-3-1942 എന്ന് തെററായി കമ്മീഷന്റെ തിരുവനന്തപുരം ജില്ലാ ആഫീസിലെ റിക്കാർഡുകളിൽ രേഖപ്പെടുത്തപ്പെട്ടു പോയി. പട്ടികജാതിക്കാരിൽ 31-5-1942-നോ അതിന് മുൻപോ ജനിച്ചിട്ടുള്ളവരെ മാത്രമേ ഇന്റർവ്യൂവിന് ക്ഷണിച്ചിരുന്നുള്ളു. യഥാർത്ഥത്തിൽ ശ്രീ രാജപ്പൻ ഇന്റർവ്യൂവിന് ക്ഷണിക്കപ്പെടാൻ അർഹനല്ലായിരുന്നു. ഒരു പുനഃപരിശോധനയിൽ ഈ പിശകു മനസ്സിലാകുകയാൽ ടിയാന്റെ പേര് 15-10-1980-ന് നിലവിൽ വന്ന വിവിധ വകുപ്പുകളിലെ ലാസ്റ്റ് ഗ്രേഡ് സർവ്വീസ് തസ്തികയിലേക്കുള്ള റാങ്ക് ലിസ്റ്റിൽ നിന്നും നീക്കം ചെയ്യാൻ കമ്മീഷൻ തീരുമാനിക്കുകയുണ്ടായി. അതിനെതിരെ തക്കതായ കാരണമെന്തെങ്കിലുമുണ്ടെങ്കിൽ ബോധിപ്പിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട് പരാമർശം രണ്ടിൽ പറയുന്ന ഒരു കാരണം കാണിക്കൽ നോട്ടീസ് തിരുവനന്തപുരം ജില്ലാ ആഫീസർ മുഖാന്തിരം നൽകുകയുണ്ടായി. അതിന് ശ്രീ. രാജപ്പൻ നൽകിയ പരാമർശം മൂന്നിൽ പറയുന്ന മറുപടിയിൽ ടി തസ്തികയിലേക്കുള്ള അടുത്ത തെരഞ്ഞെടുപ്പിനു മുൻപ് ടിയാന് പ്രായപരിധി കഴിഞ്ഞുപോകുമെന്നതിനാൽ ഈ റാങ്ക് ലിസ്റ്റിൽ നിന്നും പേര് നീക്കം ചെയ്യരുതെന്ന് അപേക്ഷിച്ചിരുന്നു. ഈ വിശദീകരണം കമ്മീഷന് സ്വീകാര്യമല്ല. ആകയാൽ ടി ലിസ്റ്റിൽ നിന്നും ടിയാന്റെ പേര് നീക്കം ചെയ്യാൻ കമ്മീഷൻ തീരുമാനിക്കുകയുണ്ടായി.

8. ഈ സാഹചര്യത്തിൽ 2 മുതൽ 7 വരെ ഖണ്ഡികകളിലായി വിവരിച്ചിട്ടുള്ള വസ്തുതകളുടെ അടിസ്ഥാനത്തിൽ 15-10-1980-ന് തിരുവനന്തപുരം ജില്ലയിൽ നിലവിൽ വന്ന ലാസ്റ്റ്ഗ്രേഡ് തസ്തികയിലെ റാങ്ക് ലിസ്റ്റിൽ സോപാധികം ചേർത്തിരുന്ന സർവ്വശ്രീ. പി. ജി. സദാശിവൻ നായർ (ക്രമനമ്പർ 374 റാങ്ക് നമ്പർ 174), എൽ. ആമോസ് (ക്രമ നമ്പർ 33 റാങ്ക് നമ്പർ 477), കെ. സുകുമാരൻ (ക്രമ നമ്പർ 444 റാങ്ക് നമ്പർ 413), ജെ. ഭാസ്കരൻ (ക്രമ നമ്പർ 60 റാങ്ക് നമ്പർ 295). ജോസഫ് റൊസേറിയോ (ക്രമ നമ്പർ 287 റാങ്ക് നമ്പർ 309), പി. രാജപ്പൻ (ക്രമ നമ്പർ 348 റാങ്ക് നമ്പർ 446) എന്നീ ആറു ഉദ്യോഗാർത്ഥികളുടെ പേരുകൾ ടി ലിസ്റ്റിൽ നിന്നും കമ്മീഷന്റെ ഉത്തരവിൻപ്രകാരം ഇതിനാൽ നീക്കം ചെയ്തിരിക്കുന്നു.

കമ്മീഷന്റെ ഉത്തരവിൻ പ്രകാരം,

എൻ. അഭിരാമ അമ്മ,
ഡെപ്യൂട്ടി സെക്രട്ടറി,
സെക്രട്ടറിക്കുവേണ്ടി.

---

## NOTIFICATION

No. GEI (2) 5010/80.

*Dated, Trivandrum, 2nd February* 1982.

It is hereby notified for the information of the candidates who have submitted valid applications for the post of Typist Grade II (English) in the Secretariat/P.S.C. etc., in response to the notification published in the Gazette dated 25-11-1980 that a written test of 2 hours duration will be conducted from 10 a. m. to 12 Noon on 6-3-1982 at various centres

mrntioned below. Admission tickets for the test will br issurd to candidates on 19-2-1982. Those who do not get thr Admission Ticket till 1-3-1982 should contact the "Deputy Srcretary, Examinations, Kerala Public Srrvicr Commission, Pattom, Trivandrum-4", Pin code: 695004 by trlegram or in person.

Candidates whose applications have been rejerted have alrrady brrn informed of the fart individually.

*Syllabus:*— A written test consisting of

(1) General Knowledge
(2) General English (S.S.L.C.) Standard)
(3) Letter writing
(4) Transrription of a given passage (Litho) expanding abbreviations, correcting spelling mistakes using punrtuation marks etc.—

Duration: 2 hours — Maximum Marks: 100

A. KESAVAN NAIR,
*Controller of Examinations,*
*In-Charge of the Secretary,*
*Public Service Commission.*

Office of the
Public Service Commission,
Trivandrum-4.

*Name of Centres:*

1. Government H.S. Cannanore.
2. Governmrnt H.S. for Girls, Cannanore.
3. Govrrnment Town H. S. Cannanore.
4. Govrrnmrnt Achuthan Girls H. S, Kozhikode-2.
5. Governmrnt H. S. for Girls, Nadakkavu, Kozhikode.
6. Girls H.S., Mankavu, Kozhikode.
7. Government Ganapath H. S. for Boys, Kozhikode.
8. Governmrnt Modrl H.S., Malappuram.
9. P.M.G. Model H.S., Palghat.
10. Govrrnment Model H.S. for Boys, Trichur.
11. Modrl H.S. for Girls, Trichur.
12. Govrrnment Model H.S., Ayyanthole, Trichur.
13. S.R.V. Govrrnment H.S. Ernakulam.
14. Govrrnment H.S. for Girls, Ernakulam.
15. Governmrnt H.S. for Girls, Kaloor, Cochin.
16. Govrrnment H.S. for Boys, Kaloor, Corhin.
17. Government H.S. for Girls, Thodupuzha.
18. Govrrnmrnt Model H. S., Kottayam.
19. Governmrnt Model H. S., Nattakam, Kottayam.
20. Amayanoor H. S. Kottayam.
21. Govrrnment H.S. for Girls, Allrppey.
22. S.D.V. H S. for Girls. Alleppey.
23. S. D. V High Schorl for Boys, Alleppey.
24. Governmrnt H.S., for Boys, Quilon.
25. Government H.S. Mangad, Quilon.
26. M V. Government H.S Peroor, Quilon.
27. Sivaram N S.S. H.S. Karikode, Quilon.
28. G.H.S. Bartonhill, Trivandrum.
29. Boys H.S. Pettah.
30. Government H.S for Girls, Pettah.
31. Medical Collrge H.S., Trivandrum.
32. G.H.S. Cotton Hill, Trivandrum.
33. Government Central High Srhool, East Fort, Trivandrum.
34. S.M.V. H.S. Trivandrum.
35. Model H.S. Thyraud, Trivandrum.
36. Fort H.S. Trivandrum.
37. Girls H.S. Chalai, Trivandrum.
38. B.H.S. Karamana, Trivandrum.
39. Girls H.S. Peroorkada, Trivandrum.
40. Girls H.S. Manacaut, Trivandrum.
41. Government H.S. Poojapura, Trivandrum.
42. Government H.S. Kamaleswaram, Trivandrum.
43. Girls H.S., Pattom, Trivandrum.







Reg. No. KL/TV(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXVII] Trivandrum, Tuesday, 23rd February 1982/4th Phalguna 1903 (Saka) [No. 8

# PART III

Notifications by Heads of Departments

## Agriculture Department

### ക്വട്ടേഷൻ നോട്ടീസ്

തിരുവനന്തപുരം, പ്രിൻസിപ്പൽ അഗ്രികൾച്ചറൽ ഓഫീസിൽ നിന്ന് പരസ്യപ്പെടുത്തുന്നത്.

നമ്പർ. ഡി.5-154/82. 1982 ഫെബ്രുവരി 8.

കൃഷി ഡിപ്പാർട്ടുമെന്റിന്റെ കീഴിലുള്ള നെഴ്സറികളിലും ഫാമിൽ നിന്നും തൈകൾ, വിത്തുകൾ എന്നിവ ജില്ലയിലുള്ള വിവിധ സർക്കിൾ ഓഫീസുകളിലും ഡിപ്പോകളിലും വിതരണത്തിന് എത്തിച്ചു കൊടുക്കുന്നതിനു ലോറി ഉടമകളിൽ നിന്ന് ലോറി വാടകയ്ക്കു നൽകുന്നതിനുള്ള സീൽ വച്ച ക്വട്ടേഷനുകൾ താഴെ പറയുന്ന നിബന്ധനകൾക്കു വിധേയമായി ക്ഷണിച്ചുകൊള്ളുന്നു.

#### നിബന്ധനകൾ

1. ലോറി ഒരു കിലോമീറ്റർ ദൂരം ഓടുന്നതിന്റെ നിരക്കും, ഒരു ലോഡിൽ എടുക്കാവുന്ന എണ്ണം (തെങ്ങിൻ തൈ, ഗ്രാമ്പൂതൈ, ജാതിതൈ, വേരുപിടിപ്പിച്ച കുരുമുളകു വള്ളികൾ എന്നിവയ്ക്ക്) അല്ലെങ്കിൽ ഭാരം (നെല്ല്, പയറ് എന്നിവയ്ക്ക്) ഒരേ സമയം വാടകയ്ക്ക് നൽകാൻ തയ്യാറുള്ള ലോറികളുടെ എണ്ണവും പ്രത്യേകം കാണിച്ചിരിക്കേണ്ടതാണ്.

2. 1982-83 സാമ്പത്തിക വർഷം (അതായത് 31-3-1983 വരെ) വാടക നിരക്കിൽ വ്യത്യാസം വരുത്താൻ പാടുള്ളതല്ല.

3. ലോഡിംഗ് കപ്പാസിറ്റി കുറഞ്ഞ ലോറികൾ അതിനനുസരിച്ച നിരക്കു കാണിക്കേണ്ടതാണ്.

4 ക്വട്ടേഷനുകൾ 27-2-1982 ശനിയാഴ്ച പകൽ 3 മണിക്കു മുൻപ് ഓഫീസിൽ കിട്ടിയിരിക്കേണ്ടതാണ്. ക്വട്ടേഷനോടൊപ്പം 100 രൂപ നിരതദ്രവ്യം ഓഫീസിൽ അടയ്ക്കേണ്ടതാണ്. ക്വട്ടേഷനു മുകളിൽ "ലോറി വാടകക്കുള്ള ക്വട്ടേഷൻ" എന്നു കാണിച്ചിരിക്കണം.

5. ക്വട്ടേഷനുകൾ അന്നേ ദിവസം 3.30 മണിക്കു അപ്പോൾ സന്നിഹിതരായിട്ടുള്ളവരുടെ സാന്നിദ്ധ്യത്തിൽ പൊട്ടിക്കുന്നതും ഏറ്റവും / കുറഞ്ഞ നിരക്കു കാണിക്കുന്ന ക്വട്ടേഷൻ മേലധികാരികളുടെ അംഗീകാരത്തിന് വിധേയമായി സ്വീകരിക്കുന്നതുമാണ്.

6. വിവിധ കേന്ദ്രങ്ങളിൽ നിന്നും ശേഖരിക്കുന്ന വിത്തുകളും തൈകളും കേടുകൂടാതെ ഓഫീസിലെ നിർദ്ദേശാനുസരണം എത്തിച്ചു കൊടുക്കേണ്ടതാണ്.

7. വിത്തുകളും തൈകളും കൊണ്ടു പോകുമ്പോൾ കേടുസംഭവിക്കാതെ സൂക്ഷിക്കേണ്ടതും കേടു സംഭവിക്കുകയാണെങ്കിൽ ആയതിലേക്കുള്ള നഷ്ടം കോൺട്രാക്ടറിൽ നിന്നും ഈടാക്കുന്നതുമാണ്.

8. ആവശ്യമുള്ള വാഹനങ്ങൾ ഈ ഓഫീസിൽ നിന്നും അറിയിക്കുന്നതനുസരിച്ച് വാടകയ്ക്കു വിട്ടു തരേണ്ടതാണ്.

9. സർക്കാർ ക്വട്ടേഷനുകൾക്കും മററു നിബന്ധനകൾ ഇതിനു ബാധകമാണ്.

പ്രിൻസിപ്പൽ
അഗ്രികൾച്ചറൽ ആഫീസ്,
തിരുവനന്തപുരം.

(ഒപ്പ്)
പ്രിൻസിപ്പൽ,
അഗ്രികൾച്ചറൽ ആഫീസർ.

---

### SHORT TENDER NOTICE

No. A-4408/81. *5th February* 1982.

Sealed tenders for undertaking the following works are invited by the undersigned.

1. Name of work—Maintenance of 7 Nos of Axial Flow Propeller Pumpset (Petty and Para) for 1982-83.
2. P.A.C.—Rs. 30,000
3. Date and time upto which tender document are sold—5-3-1982 at 12 noon.
4. Last date and time for receipt of tender—5-3-1982 at 3 p. m.
5. Date and time fixed for opening the tender—5-3-1982 at 3.15 p. m.
6. Date upto which the rates are to be firm—31-3-1983.

7. Price of tender foem (acceptable in cash oe M.O. only)—Oeiginal Rs. 10.55
Duplicate—Rs. 2.11

8. E.M.D.—Rs. 300 in the form of Bank Draft deawn in favoue of Special Officer, Kayamkulam Kayal Faem, Choolatheeuvu, Cheppad payable at State Bank of Tiavaneore, Haeipad.

The envee cotaining tendee shou'd be addeessed to Special Officee, Kayamkulam Kayal Faem, Choolatheruvu, Cheppad, Pin-690507 with supeesceiption "Tendee foe the maintenanee of Petty and Paea 1982-83". The tendee foems aee not teansfeeable. Futthee details can be had feom the office of the undersigned during office houes.

Office of the Special Officee,
Kayamkulam Kayal Farm,
Choolatheeuvu,
Cheppad P.O.

P. BALACHANDRAN,
*Special Officer.*

---

## RE-TENDER NOTICE

. o. AE (1) 887/81. *22nd January* 1982.

Sealed tendees are invited foe the design and construction of a Van Body on Premiee Roadmastee, PFS-P4-45/29 (e) beaeing chassis No. 64229018182 for the use of Ageiculture Depaetment.

CHASSIS MODEL AND DESIGNATION

Pecmiee Road Mastee PFS-P4-45/c full foeward, eentral chassis, 2907m. W. B. Peekins 4 eylindee diesel engine with foue 7.50 x 20-10 Ply tyees. Max GVW 4500 kgs.

P. A. C. is Rs.50,000. Tenders should be supeiseiibed "Tendee foe the design and construction of a van body on Premier Road Mastee Chassis" and addeessed to the Assistant Executive Engineee (Agri.) Sanathanapuram P. O., Alleppey-3, Kerala State, so as to eeaeh him on oe brloee 3-3-1982 at 3 p. m. and the same will be opened at 3.15 p. m. on that day in the presenee of sueh tenderers oe theie authorised repeesentatives who may be peesent at that time.

Intending teudeeces may on application to the Assistant Exreutive Engineee (Agei.), Sanathanapuram )., Alleppey-3, Keeala, obtain eequisite tendee foem ·g with the speeifieation and sehedule on which tenders shonld be submitted. Application foe dee foem should be aecompanird by a cash ittance of Rs.26-25 including S. T. which is the e fixed foe the tendee foem and which is not ndable. The sale of tendee form will be elosed at 3 p. m. on 2-3-1982. Cheques, postage stampes, postal ordees ete. will not be aeeepted towaeds the eost of tender foem noe will the tendee form be sent by V. P. P. Duplieate eopies of the tendee foems if eeqnired will be issued at Rs. 5.25 pee copy of those tenderees who puechase the oeiginal form. Keeala Stamp paper woeth Rs. 3 required foe executing the ageeement along with the tendee will be supplied to the firms outside Keeala State in case they request foe the same and remit Rs. 5 sepaeately by M. O. (Rs. 2 is intended foe incidental eharges)

EMD Rs. 1030 by way of d:mand draft/deposit eeceipt of a seheduled bank deawn in favoue of the Assistant Executive Engineee (Agri.), Alleppey should aecompany the tendees. The tendee should also aecompany the required agreement in Kerala Stamp papee worth Rs. 3.

Th: body should be eonstructed within 3 months on eeceipt of firm orders. Furthee details, if any eequieed ean be had feom the Assistant Executive Engineee (Agri.), Alleppey-3, Keeala all woeking days feom 10 a. m. to 5 p. m. up to 2-3-1982.

Office of the
Assistant Exreutive Enginree
(Agei.)
Sanathanapuram P. O.,
Kalaekode,
Alleppey-3.

M. ABHINDRANATH,
*Assistant*
*Executive Engineer (Agri.).*

---

## SHORT TENDER NOTICE

No. AE (1) 619/81. *9th February* 1982.

Competitive tendees in sealed covees supeesceibing the name of woeks are invited from the registered contraetors by the undersigned foe the following woeks so as to eeaeh the Assistant Executive Engineer (Agri.) Alleppey on 10-3-1982 at 3 p. m. Tendees will be opened on the same day at 3.15 p.m. in the peesence of such tendeeees oe theie authoeised eepeesentatives who may be peesent at that time.

| *Sl. No.* | *Name of work with P.A.C.* | *E M.D.* Rs. |
|---|---|---|
| 1. | Repaie and maintenanee of Soil Testing Lab. building Kalareode, Alleppey-3—Rs. 9,500 | 200 |
| 2. | Consteuction of compound wall and gate—Rs. 6,100 | 125 |

Cost of tendee form.—Rs. 10 plus S. T. each.
Date of completion—15 days.

Tender foems and other paeticulars can be had feom the offiee of the Assistant Executive Enginree (Agri), Sanathanapuram P. O., Alleppey-3 on all woeking days up to 11 a. m. on 10-3-1982 on application in weiting and on payment of the value of the documents (not refundable) eithee in cash oe by money oeder. All othee conditions aee as usual in Ageieultuee Department.

Office of the
Assistant Executive Engineee,
(Agri.), Alleppey-3.

M. ABHINDRANATH,
*Asst. Executive Engineer (Agri.)*

---

## TENDER NOTICE

No. A. 1186/81. *8th February* 1982.

Sealed competitive tenders aee invited by the undeesigned foe and on behalf of the Goveenoe of Kerala to eeach on oe before 8-3-1982, 11 a.m. Details of mateeials to be supplied and other details of tendee are fuenished below.

Superseeiption—Tender foe supply of fertilizers.
Due date and time foe eeceipt of tendee—8-3-1982 11 a. m.

Date and time for opening tender—On 8-3-1982 at 11 30 a. m.

Date up to which the rates are to be firm—31-3-1982

Price of tender form - Rs. 5

Price of duplicate copy—Re. 1

Delivery—Farm site at Kozha

Address of officer from whom tender forms are to be obtained and to whom tenders are to be sent—Superintendent, District Agricultural Farm, Kozha P.O., Kottayam District, Kerala Pin-686633.

SCHEDULE OF MATERIALS

Urea—8.5 Tonnes
Mussoriphos—13.350 Tonnes
Muriate of potash—12.7 Tonnes

The general conditions of tenders are applicable to this tender also. The tender forms and other details can be had from the office of the undersigned on all working days.

Office of the Superintendent,
District Agrl.
Farm, Kozha.

(Sd.)
*Superintendent.*

---

## RETENDER NOTICE

No. AE(3)-242/80. *2nd February* 1982.

Sealed competitive tenders are invited by the undersigned for and on behalf of the Governor of Kerala so as to reach here on or before 3-3-1932, 3 p. m. from the registered contractors of P.W.D. and P. H. E. D. of appropriate classes, for the work noted below. Tenders will be opened on the same day at 3.15 p. m. Tenders without sufficient earnest money deposit will not be considered. Earnest money deposit should be submitted in the form of bank draft drawn in favour of the undersigned. Name of work should be superscribed on the cover containing the tender. All other rules in force in this department for similar works are applicable to this contract also.

Name of work with P.A.C.—Digging an irrigation tank of size 10x10x6 m in 'p' Block at District Agricultural Farm, Kozha. (Retender)—Rs. 8,119
E.M.D.—Rs. 170]
Cost of tender form—Rs. 10 plus S. T.
Time of completion—one month.

Tender forms and other details can be had from this office on all working days from 25-2-1982 up to 1 p. m. on 3-3-1982. Tender forms will be sold to the registered contractors on written request.

Office of the Asst.
Executive Engineer (Agri.),
Central Region,
Ernakulam, Cochin-19.

K. SUGATHAN,
*Asst. Executive Engineer (Agri.)*

---

## കൊട്ടേഷൻ നോട്ടീസ്

C. N. P. 23/82. 1982 ഫെബ്രുവരി 8.

പാലയാട് തെങ്ങിൻ തൈ വളർത്തു കേന്ദ്രത്തിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ഈ തെങ്ങിൻ തൈ വളർത്തു കേന്ദ്രത്തിൽ നിന്നും 1981-82 വർഷത്തെ "മുളക്കാത്തതും മുരടിച്ചു ഉണങ്ങിയതു" മായ 23,322 (ഇരുപത്തിമൂവായിരത്തി മുന്നൂറ്റി ഇരുപത്തിരണ്ട്) തേങ്ങകൾ വാങ്ങുവാൻ താൽപ്പര്യമുള്ളവരിൽ നിന്നും 1982 മാർച്ച് 19-ാം തീയതി വെള്ളിയാഴ്ച രാവിലെ 11 മണി വരെ കൊട്ടേഷൻ സ്വീകരിക്കുന്നതാണ്.

കൊട്ടേഷനോടുകൂടി 200 ക. (ഇരുനൂറു ഉറുപ്പിക) നിരതദ്രവ്യം അടയ്ക്കേണ്ടതാണ്. കൊട്ടേഷനുകൾ അന്നുതന്നെ കാലത്ത് 11.15-നു തുറന്നു പരിശോധിക്കുന്നതും ജില്ലാ കൃഷി ഡെപ്യൂട്ടി ഡയറക്ടരുടെ അനുമതിക്ക് വിധേയമായി ഉത്തരവ് നൽകുന്നതുമാണ്. ഏറ്റവും കൂടുതൽ സംഖ്യക്ക് വാങ്ങുന്നതിന് കൊട്ടേഷൻ നൽകിയ ആൾ വിൽപ്പന നികുതി ഉൾപ്പെടെയുള്ള മൊത്തം സംഖ്യയുടെ മൂന്നിൽ ഒരു ഭാഗം അപ്പോൾ തന്നെ അടച്ച് രശീതി വാങ്ങേണ്ടതാണ്. ബാക്കി സംഖ്യ ഉത്തരവു കിട്ടി മൂന്നു ദിവസത്തിനകം അടച്ച് തേങ്ങ ഫാമിൽ നിന്നും സ്വന്തം ചിലവിൽ ഒരാഴ്ചക്കകം നീക്കം ചെയ്യേണ്ടതാണ്.

കൊട്ടേഷൻ സ്വീകരിക്കാനും നിരാകരിക്കാനും ഉള്ള അധികാരം ജില്ലാ കൃഷി ഡെപ്യൂട്ടി ഡയറക്ടറിൽ നിക്ഷിപ്തമായിരിക്കുന്നതാണ്. എല്ലാ സർക്കാർ കൊട്ടേഷൻ നിബന്ധനകളും ഇതിനും ബാധകമായിരിക്കും.

കൂടുതൽ വിവരങ്ങൾ പ്രവർത്തി സമയങ്ങളിൽ ഈ ഓഫീസിൽ നിന്നും അറിയാവുന്നതാണ്.

തെങ്ങിൻ തൈ വളർത്തുകേന്ദ്രം,
പാലയാട്.

(ഒപ്പ്)
ജൂനിയർ അഗ്രികൾച്ചറൽ
ആഫീസർ.

---

## ടെണ്ടർ പരസ്യം

No. 6/81-82. 1932 ഫെബ്രുവരി 10.

പരപ്പനങ്ങാടി തെങ്ങിൻ തൈ വളർത്തു കേന്ദ്രത്തിൽ നിന്നും നടപ്പുവർഷത്തെ നീക്കം ചെയ്യാനുള്ള മുളക്കാത്തതും മുരടിച്ചുണങ്ങിയതുമായ ഉദ്ദേശം 75,000 (എഴുപത്തി അയ്യായിരം) നാളികേരം വിലയ്ക്കെടുക്കുവാൻ ആഗ്രഹിക്കുന്നവരിൽ നിന്നും സീൽവെച്ച ടെണ്ടറുകൾ താഴെ പറയുന്ന നിബന്ധനകൾക്കനുസരിച്ചു ക്ഷണിച്ചുകൊള്ളുന്നു.

1. ടെണ്ടർ ഫോറത്തിന്റെ വില — Rs. 10 + S. T.
2. ഡ്യൂപ്ലിക്കേറ്റ് കോപ്പി — Rs. 2 + S. T.
3. P. A. C. — Rs. 38,000
4. ഓരോ ടെണ്ടറിനോടൊപ്പവും 300 ക. (മുന്നൂറ് ഉറുപ്പിക) നിരതദ്രവ്യം ഉണ്ടായിരിക്കേണ്ടതാണ്.
5. ടെണ്ടർ ഫാറങ്ങൾ 1982 മാർച്ചുമാസം 22-ാം തീയതി തിങ്കളാഴ്ച 3 മണിവരെ മേൽപ്പടി ഓഫീസിൽ നിന്നും വിലയ്ക്കു വാങ്ങാവുന്നതാണ്.
6. ടെണ്ടറുകൾ 1982 മാർച്ച് മാസം 24-ാം തീയതി ബുധനാഴ്ച 3 മണിവരെ മേൽപ്പടി ഓഫീസിൽ സ്വീകരിക്കുന്നതായിരിക്കും. അന്നേദിവസം 3.15 ന് ടെണ്ടറുകൾ തുറന്ന് പരിശോധിക്കുന്നതും ഏറ്റവും കൂടിയ നിരക്കിലുള്ള ടെണ്ടർ സ്വീകാര്യമാണെന്ന് തോന്നുന്നപക്ഷം മേലധികാരികളുടെ അംഗീകാരത്തിന് വിധേയമായി ഉറപ്പിക്കുന്നതുമാണ്.

ടെണ്ടർ ഫാറവും തത്സംബന്ധമായി കൂടുതൽ വിവരങ്ങളും പ്രവൃത്തി സമയങ്ങളിൽ മേപ്പടി ആഫീസിൽ നിന്നും ലഭിക്കുന്നതാണ്.

പരപ്പനങ്ങാടി.

(ഒപ്പ്)
ജൂനിയർ അഗ്രിക്കൾച്ചറൽ ആഫീസർ,
കോക്കനട്ട് നേഴ്സറി.

## ക്വട്ടേഷൻ നോട്ടീസ്

Ref. C. 97/82. 1982 ഫെബ്രുവരി 8.

ചുങ്കത്തറ ജില്ലാ കൃഷിഫാമിൽ നിന്നും പരസ്യം ചെയ്യുന്നത്.

ടി ഫാമിലെ 1981-82-ാമാണ്ടിൽ പാകിയ തെങ്ങിൻതൈ തവാരണയിൽ നിന്നും ലഭിച്ച ഉദ്ദേശം 18,000 (പതിനെണ്ണായിരം) മുളയ്ക്കാത്തതും മുളച്ചുണങ്ങിയതുമായ നാളികേരം വാങ്ങുന്നതിന് തയ്യാറുള്ളവരിൽ നിന്നും 1982 ഫെബ്രുവരിമാസം 27-ാം തീയതി ശനിയാഴ്ച പകൽ 3 മണി വരെ സീൽ വച്ച ക്വട്ടേഷനുകൾ സ്വീകരിക്കുന്നതാണ്. ക്വട്ടേഷനോടൊപ്പം 200 രൂപ (ഇരുന്നൂറ് രൂപ) നിരതദ്രവ്യം ടി ഓഫീസിൽ അടയ്ക്കേണ്ടതാണ്. ടി ക്വട്ടേഷനുകൾ അന്നുതന്നെ 3.30-ന് തുറന്ന് പരിശോധിക്കുന്നതും ഏറ്റവും കൂടിയസംഖ്യ രേഖപ്പെടുത്തിയ ആളുടെ ക്വട്ടേഷൻ സ്വീകാര്യമെങ്കിൽ ഉറപ്പിക്കുന്നതുമാണ്. ക്വട്ടേഷൻ ഉറപ്പിച്ചു കഴിഞ്ഞാൽ അപ്പോൾത്തന്നെ ക്വട്ടേഷൻകാരൻ മൊത്തം വിലയുടെ മൂന്നിലൊരു ഭാഗം അടച്ച് രശീതി വാങ്ങേണ്ടതും ബാക്കി വരുന്ന സംഖ്യ ഒരാഴ്ചക്കകം അടച്ചുതീർത്ത് നാളികേരം ഫാമിൽനിന്നും സ്വന്തം ചെലവിൽ നീക്കേണ്ടതുമാണ്. കൂടുതൽ വിവരങ്ങൾ പ്രവർത്തി സമയങ്ങളിൽ ടി ഓഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

ജില്ലാ കൃഷിത്തോട്ടം,
ചുങ്കത്തറ, മലപ്പുറം ജില്ല.

(ഒപ്പ്)
സൂപ്രണ്ട്.

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 23rd February 1982|4th Phalguna 1903 (Saka)[No. 8

## PART III

# Agricultural University

### NOTIFICATION

No. GA-22531/A3/80. *30th January* 1982.

In exercise of the powers conferred under sub-section (2) (b) of section 12 of the Kerala Agricultural University Act (Act 33 of 1971), the General Council of the Kerala Agricultural University has been pleased to issue the following amendments to Statute SRO No. 222/78 dated 3-3-1978 as assented to by the Chancellor with effect from 28-7-1980.

AMENDMENTS

That in the said statutes clause 3 "Age limit" will be substituted with the following:—

3. *Age limit:*—The upper age limit for direct recruitment for the post shall be 35 years as on the 1st January of the year of notification. In the case of SC/ST candidates the age limit is relaxable by 5 years and in the case of backward communities, the age limit is relaxable by 3 years as per the existing rules applicable for appointment under the Government of Kerala.

Kerala Agricultural University,
Main Campus,
Vellanikkara.

E. DAMODARA MARAR,
*Registrar.*

Reg. No. KL/TV(N)/12






# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 23rd February 1982/4th Phalguna 1903(Saka)[No. 8

# PART III

## Board of Revenue

### TRIVANDRUM DISTRICT

#### Neyyattinkara Taluk

പരസ്യം

നമ്പർ എ5-34636/81. 1982 ജനുവരി 23.

നെയ്യാററിൻകര താലൂക്കിൽ തിരുപുറം വില്ലേജിൽ തിരുപുറത്തൂർ ദേശത്ത് ശാന്തിഭവനിൽ എം. തോമസ് നാടാർ നെയ്യാററിൻകര മുൻസിഫ് കോടതിയിൽ ഹെഡ് ക്ലാർക്കായി ജോലിനോക്കി പെൻഷൻ വാങ്ങിവരവെ മരിച്ചുപോയതിനാൽ പരേതന് കിട്ടാനുള്ള പെൻഷൻ കുടിശിഖയും മററും (രൂപ 2500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ ബസിലിസമ്മാൾ ബോധിപ്പിച്ച അപേക്ഷയിൻമേൽ തിരുപുറം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 2-11-1981-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ (1) ബസിലിസമ്മാളും സന്താനങ്ങളായ (2) മെററിൽഡാ തോമസ് 24 വയസ് (3) ജോസഫയിൻ തോമസ് 23 വയസ് (4) ഗ്രേസിതോമസ് 22 വയസ് (5) ഹാർട്ട്സൺ തോമസ് 19 വയസ് (6) ശിഫ്ററൺ തോമസ് 17 വയസ് എന്നിവരും മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മകൻ മാതാവായ ബസിലിസമ്മാളിന്റെ സംരക്ഷണയിലാണെന്നും 2 മുതൽ 5 വരെ കക്ഷികൾ ബസിലിസമ്മാളിന്റെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴിരേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ ബസിലിസമ്മാൾ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
നെയ്യാററിൻകര. തഹശീൽദാർ.

#### Trivandrum Taluk

പരസ്യം

A5-21468/81. 1982 ഫെബ്രുവരി 1.

ട്രാൻസ്പോർട്ട് ബസ്സിടിച്ച് അന്തരിച്ചുപോയ ശ്രീ. വി. വേണുകുമാറിന്റെ അനന്തരാവകാശികൾക്കു ടി സ്ഥാപനത്തിൽ നിന്നും കിട്ടാനുള്ള നഷ്ടപരിഹാരത്തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് കല്ലംപള്ളി കൊടിപ്പറമ്പിൽ മേലെ പുത്തൻ വീട്ടിൽ ശ്രീ. ആർ. വേലായുധൻനായർ ബോധിപ്പിച്ച അപേക്ഷ ഉള്ളൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണസർട്ടിഫിക്കററു കൊണ്ടും ടിയാൻ 21-4-1980-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേ ഉളളുവെന്നും അറിവായിരിക്കുന്നു.

| ക്രമനമ്പർ | പേര് | ബന്ധം | വയസ് |
|---|---|---|---|
| 1 | വേലായുധൻ നായർ | പിതാവ് | 44 |
| 2 | രാജമ്മ എന്ന ശാരദമ്മ | മാതാവ് | 38 |
| 3 | വിനയകുമാർ | സഹോദരൻ | 13 |
| 4 | പ്രമീളാദേവി | സഹോദരി | 14 |

മേൽപ്പറഞ്ഞ 2 മുതൽ 4 വരെ കക്ഷികൾ 1-ാം കക്ഷിയുടെ പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. മൈനർ സഹോദരി അപേക്ഷകക്ഷിയായ ശ്രീ. ആർ. വേലായുധൻ നായരുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, എസ്. ശശികുമാരൻ നായർ,
തിരുവനന്തപുരം. തഹശീൽദാർ.

## Nedumangad Taluk

പരസ്യം

നമ്പർ ബി13-312/82. 1982 ജനുവരി 30.

നെടുമങ്ങാട് താലൂക്കിൽ മാണിക്കൽ വില്ലേജിൽ ഇടത്തറ മുറിയിൽ ഉടിയന്നൂർ പുത്തൻ വീട്ടിൽ ശ്രീ. എൻ. അപ്പുക്കുട്ടൻ നായർ മരണമടഞ്ഞതിനാൽ ടിയാന് സർക്കാരിൽ നിന്നും പെൻഷൻ കുടിശ്ശിക ഇനത്തിൽ ലഭിക്കേണ്ടിയിരുന്ന 2,500 രൂപ ഉൾപ്പെടെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ജി. പങ്കജാക്ഷി അമ്മ സമർപ്പിച്ച അപേക്ഷ മാണിക്കൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. എൻ. അപ്പുക്കുട്ടൻ നായർ 15-9-1981-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജി. പങ്കജാക്ഷിയമ്മ | ഭാര്യ | 54 |
| 2 | പി. രത്നമ്മ | മകൾ | 31 |
| 3 | പി. കൃഷ്ണകുമാരി | ,, | 28 |
| 4 | പി. ഗീത | ,, | 25 |
| 5 | പി. വിജയലക്ഷ്മി | ,, | 23 |
| 6 | പി. രാജലക്ഷ്മി | ,, | 20 |
| 7 | പി. പത്മകുമാരി | ,, | 17 |

ടിയാന്റെ മാതാവ് ജീവിച്ചിരിപ്പില്ല. മേൽ വിവരിച്ചവരിൽ 2 മുതൽ 6 വരെ കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

നെടുമങ്ങാട്.

---

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്ക് ആഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി2-774/82. 1982 ജനുവരി 27.

കൊല്ലം താലൂക്കിൽ മുളവന വില്ലേജിൽ, പേരയം ചേരിയിൽ അഷ്ടമുടി പൊയ്കയിൽ വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീമതി ശോശാമ്മക്ക് പെൻഷൻ കുടിശിക ഇനത്തിൽ കൊല്ലം സബ്ട്രഷറിയിൽനിന്നും ലഭിക്കുവാനുള്ള ഉദ്ദേശം നാനൂറ് രൂപാ വാങ്ങുവാനായി ടി വീട്ടിൽ ശ്രീ. ജോർജ്ജ് ബോധിപ്പിച്ചുവന്ന അപേക്ഷ മുളവന വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശോശാമ്മ 31-10-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രം ഉള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വൈ. ജോർജ്ജ് | ഭർത്താവ് | 56 |
| 2 | എ. ജി. ജോൺ | മകൻ | 17 |

പരേതയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടാംകക്ഷി മൈനറും ഒന്നാം പേരുകാരന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. ആകയാൽ പരേതയ്ക്ക് ലഭിക്കാനുള്ള ടി തുക വാങ്ങുവാനുള്ള ഏകാവകാശി ശ്രീ. ജോർജ്ജ് മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

നമ്പർ സി2-489/82. 1982 ജനുവരി 27.

കൊല്ലം താലൂക്കിൽ കൊല്ലം ഈസ്റ്റ് വില്ലേജിൽ ഉളിയക്കോവിൽ പുത്തൻപുര കിഴക്കതിൽ മുനിസിപ്പൽ കോളനിയിൽ താമസിച്ച് കൊല്ലം മുൻസിപ്പാലിറ്റിയിൽ ലോറിവർക്കറായി ജോലിനോക്കിവരവെ മരണമടഞ്ഞ ശ്രീ. ഷൺമുഖം ശേർവാരന് ഗ്രാറ്റുവിറ്റി, പെൻഷൻ എന്നീ ഇനങ്ങളിൽ കിട്ടുവാനുള്ള ഉദ്ദേശം 2,500 രൂപ വാങ്ങുവാനായി ടി വീട്ടിൽ ശ്രീമതി മൂക്കമ്മ ബോധിപ്പിച്ചുവന്ന അപേക്ഷ കൊല്ലം ഈസ്റ്റ് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. ഷൺമുഖം ശേർവാരൻ 18-2-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മൂക്കമ്മ | ഭാര്യ | |
| 2 | ചെല്ലപ്പൻ | മകൻ | 25 |
| 3 | വേലമ്മ | മകൾ | 15 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടാംപേരുകാരൻ തനിക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. മൂന്നാം പേരുകാരി മൈനറും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങുവാനുള്ള ഏകാവകാശി ശ്രീമതി മൂക്കമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹവുമല്ലാത്തതുമാകുന്നു.

(ഒപ്പ്)
തഹശീൽദാർ.

---

## Karunagappally Taluk

കരുനാഗപ്പള്ളി താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

No.20322/81. 1982 ജനുവരി 28.

കരുനാഗപ്പള്ളി താലൂക്കിൽ, കരുനാഗപ്പള്ളി വില്ലേജിൽ പടനായർകുളങ്ങര വടക്കും മുറിയിൽ കുഴിവിള മേക്കതിൽ വീട്ടിൽ കെ. ശിവരാജൻ ഇലക്ട്രിസിറ്റി ബോർഡിൽ ജോലിയിലിരിക്കവെ മരിച്ചുപോയ ഇനത്തിൽ അനന്തരാവകാശിക്ക് തൊഴിൽ കിട്ടുന്ന ആവശ്യത്തിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കറ്റിനായി പരേതന്റെ ഭാര്യ പെരുനാട് വില്ലേജിൽ ചങ്ങൻകുളങ്ങര മുറിയിൽ തെങ്ങനത്തു പടിഞ്ഞാറെ തറയിൽ സൂര്യൻ പറമ്പിൽ താമസം ശ്രീമതി വസുമതി ബോധിപ്പിച്ച അപേക്ഷ പെരുനാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ടി ശിവരാജൻ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യയായ ടി വസുമതിയും അവരുടെ മൈനർ സന്താനങ്ങളായ ശിവകുമാർ (9) അമ്പിളി (5) എന്നിവരും മാത്രമേയുള്ളൂ എന്നും ബോദ്ധ്യമായിരിക്കുന്നതിനാലും ടി ആനുകൂല്യം വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി വസുമതി മാത്രമാണെന്ന് കാണിച്ച്

അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് രേഖ മൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കരുനാഗപ്പള്ളി

പി. ഗോപാലകൃഷ്ണൻ,
തഹശീൽദാർ.

---

## Kottarakkara Taluk

പരസ്യം

എ6-12656/81. 1982 ജനുവരി 19.

കൊട്ടാരക്കര താലൂക്കിൽ പവിത്രേശ്വരം വില്ലേജിൽ ശ്രീനാരായണപുരം മുറിയിൽ പാലക്കോട് വീട്ടിൽ കെ. എസ്. ഗോപാലപിള്ള 8-8-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് കിട്ടാനുള്ള പെൻഷനും മററാനുകൂല്യങ്ങളും കൈപ്പററുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ ശ്രീമതി പി. കെ. ചെല്ലമ്മ കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാണ്. ടി അപേക്ഷയിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പറയുന്നവർ മാത്രമാണുള്ളതെന്ന് കാണുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. കെ. ചെല്ലമ്മ | ഭാര്യ | |
| 2 | അശോക കുമാർ | മകൻ | 20 |
| 3 | സലിലൻ | ,, | 12 |

പരേതന്റെ മാതാപിതാക്കൾ മരിച്ചുപോയിട്ടുള്ളതാണ്. മുകളിൽ പറയുന്ന 3-ാം കക്ഷി മൈനറും മാതാവിന്റെ സംരക്ഷണയിലും കഴിയുന്നു. 2-ാം കക്ഷി തനിക്കുള്ള അവകാശം 1-ാം കക്ഷിയായ മാതാവ് കൈപ്പററുന്നതിന് സമ്മതിച്ചു മൊഴി നൽകിയിട്ടുണ്ട്. ആയതിനാൽ പരേതന് പെൻഷനും മററ് ആനുകൂല്യങ്ങളും എന്ന നിലയിൽ കിട്ടാനുള്ള 2,500 രൂപ (രണ്ടായിരത്തി അഞ്ഞൂറ് രൂപ) യിൽ താഴെയുള്ള തുക കൈപ്പററുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യ ശ്രീമതി പി. കെ. ചെല്ലമ്മ മാത്രമാണെന്നുള്ളതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപം പരിഗണിക്കുന്നതല്ല.

കൊട്ടാരക്കര.

എൻ. ഉണ്ണികൃഷ്ണൻ നായർ,
തഹശീൽദാർ.

---

## Kunnathur Taluk

കുന്നത്തൂർ താലൂക്ക് കച്ചേരിയിൽനിന്നും പരസ്യം ചെയ്യുന്നത്.

നമ്പർ 957/82/സി4. 1982 ജനുവരി 29.

കുന്നത്തൂർ താലൂക്കിൽ പെരിങ്ങനാട് വില്ലേജിൽ പോത്തടി മുറിയിൽ റജിനിവാസിൽ ശ്രീ. ജോസഫ് ലൂക്കോസ്, അടൂർ പോലീസ് സ്റേറഷനിൽ പി. സി. ആയി ജോലിനോക്കിവരവെ 9-11-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാന് പ്രസ്തുത ഡിപ്പാർട്ടുമെൻറിൽ നിന്നും കിട്ടുവാനുള്ള പ്രോവിഡൻറ് ഫണ്ട്, അവസാന മാസത്തെ ശമ്പളം തുടങ്ങിയ 2,500 രൂപയിൽ താഴെയുള്ള ആനുകൂല്യങ്ങൾ വാങ്ങിയെടുന്നതിനുള്ള നിയമാനുസൃത അവകാശിയാണെന്നു കാണിച്ച് ടി വീട്ടിൽ പരേതനായ ശ്രീ. ജോസഫ് ലൂക്കോസിന്റെ ഭാര്യയായ ശ്രീമതി അമ്മിണി ലൂക്കോസ് അവകാശസർട്ടിഫിക്കററിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അമ്മിണി ലൂക്കോസ് | ഭാര്യ | 37 |
| 2 | സുജാ ജോസഫ് | മകൾ | 15 |
| 3 | സുമാ ജോസഫ് | ,, | 13 |
| 4 | റജി ജോസഫ് | മകൻ | 11 |
| 5 | ജെ. ലൂക്കോസ് | പിതാവ് | |
| 6 | അച്ചാമ്മ റാഹേലമ്മ | മാതാവ് | |

ഇതിൽ 2 മുതൽ 4 വരെ കക്ഷികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും 5-ഉം 6-ഉം കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷിക്കുവേണ്ടി ഒഴിഞ്ഞു കൊടുത്തിട്ടുള്ളതുമാണ്. ആയതിനാൽ പ്രസ്തുത തുക ടി ഡിപ്പാർട്ടുമെൻറിൽ നിന്നും വാങ്ങിയെടുക്കുന്നതിനും ഉള്ള നിയമാനുസൃത അവകാശി ടിയിൽ പരേതനായ ശ്രീ. ജോസഫ് ലൂക്കോസിന്റെ ഭാര്യയായ ശ്രീമതി അമ്മിണി ലൂക്കോസ് ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടുഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

സി. കെ. വിശ്വനാഥൻ,
തഹശീൽദാർ.

കുന്നത്തൂർ.

---

## Pathanapuram Taluk

പത്തനാപുരം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. C2-122/82. 1982 ജനുവരി 30.

പത്തനാപുരം താലൂക്കിൽ അഞ്ചൽ വില്ലേജിൽ പാലമുട്ടിൽ വീട്ടിൽ പി. ഗോപാലൻ അഞ്ചൽ ഗവ. ഹൈസ്കൂളിൽ പ്യൂണായി ജോലി നോക്കിവരവെ 20-8-1981-ൽ മരിച്ചുപോയതായി ടിയാന് ഗവൺമെൻറിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ എൻ. ചെല്ലമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ അഞ്ചൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്ന് കാണുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മി ചെല്ലമ്മ | ഭാര്യ | |
| 2 | ജി. മുരളീധരൻ | മകൻ | 18 |
| 3 | സുരേഷ്ബാബു | ,, | 15 |

1-ാം അവകാശി തന്റെ അവകാശം മാതാവിന്റെ പേരിൽ ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 2-ാം അവകാശി മൈനറും മാതാവിന്റെ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ചെല്ലമ്മ അവകാശിയാണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കികൊള്ളണം. തപാൽ മാർഗ്ഗം കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-654/82 dd3. 1982 ജനുവരി 30.

പത്തനാപുരം താലൂക്കിൽ വിളക്കുടി വില്ലേജിൽ ചരുവിളപുത്തൻവീട്ടിൽ പി. സദാനന്ദൻ പുനലൂർ

S.N.കോളേജിൽ ജൂനിയർ മെക്കാനിക്കായി ജോലി നോക്കി വരവെ 28-12-1981-ൽ മരിച്ചു പോയതായും ടിയാന് ഗവൺമെന്റിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ഡി. രാധാമണി സമർപ്പിച്ച അപേക്ഷയിന്മേൽ വിളക്കുടി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്ന് കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ഡി. രാധാമണി | ഭാര്യ | |
| 2 | ലീനാറാണി | മകൾ | 9 |
| 3 | ലൈജു | ,, | 7 |
| 4 | ലിബിൻ | മകൻ | 5 |
| 5 | കുഞ്ഞുരാമൻ | പിതാവ് | |
| 6 | രമണി | മാതാവ് | |

ഇവരിൽ 2 മുതൽ 4 വരെ അവകാശികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിലുമാണ്. 5,6 അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ഡി. രാധാമണി പരേതന്റെ അവകാശിയാണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കി കൊള്ളണം. തപാൽ മാർഗ്ഗം കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

No. C2-746/82. 1982 ജനുവരി 30.

പത്തനാപുരം താലൂക്കിൽ തലവൂർ വില്ലേജിൽ ജ്ഞാനക്കാല ലക്ഷ്മി നിവാസിൽ പി. രാമചന്ദ്രൻ നായർ റെയിൽവേയിൽ അസി: സ്റ്റേഷൻ മാസ്റ്റർ ആയി ജോലി നോക്കി വരവെ 22-2-1981-ൽ മരിച്ചുപോയതായും ടിയാന് ഇൻഡ്യൻ റെയിൽവേ ഡിപ്പാർട്ടുമെന്റിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ജി. ലക്ഷ്മിക്കുട്ടിഅമ്മ സമർപ്പിച്ച അപേക്ഷയിന്മേൽ തലവൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്ന് കാണുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ജി. ലക്ഷ്മിക്കുട്ടിഅമ്മ | ഭാര്യ | |
| 2 | ആർ. ജയരാജ് | മകൻ | 23 |
| 3 | എൽ. ഗീത | മകൾ | 21 |
| 4 | ബിജു | മകൻ | 14 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 2,3 എന്നീ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 4-ാം അവകാശി മൈനറും മാതാവിന്റെ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ജി. ലക്ഷ്മിക്കുട്ടിഅമ്മ പരേതന്റെ അവകാശിയാണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗം കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
പത്തനാപുരം.

എം. ജോർജ്ജ് ഈപ്പൻ,
തഹശീൽദാർ.

## ALLEPPEY DISTRICT

ലേലപരസ്യം

നമ്പർ എ1-4/82. 1982 ജനുവരി 30.

ചേർത്തല എക്സൈസ് റേഞ്ചിൽപ്പെട്ട 11, 40 ഈ നമ്പർ കള്ളുഷാപ്പുകൾ 2,67,000 രൂപയ്ക്കും 28, 31, 42, 43, 44, 45 ഈ നമ്പർ കള്ളുഷാപ്പുകൾ 5,72,100 രൂപയ്ക്കും ഏറ്റെടുത്ത് 1981-82 കുത്തകവർഷത്തേയ്ക്ക് നടത്തിവരുന്ന യഥാക്രമം ചേർത്തല താലൂക്കിൽ മാരാരിക്കുളം വടക്ക് വില്ലേജിൽ പെരുന്തേർമംഗലം മുറിയിൽ ചാരങ്കാട്ട് സി. കെ. ശശാങ്കൻ, ചേർത്തല താലൂക്കിൽ മാരാരിക്കുളം വടക്ക് വില്ലേജിൽ മണി ഭവനത്തിൽ സി. കെ. വിജയഘോഷ് എന്നിവർ ഷാപ്പുകളുടെ ലേലവില്പന സംബന്ധിച്ച 1974-ലെ നിയമങ്ങളിൽ 6(25) ചട്ടപ്രകാരം സർക്കാരിലേയ്ക്ക് അടയ്ക്കേണ്ട തവണ സംഖ്യകൾ 45-ാം നമ്പർ ഷാപ്പു ഒഴികെ 1981 ആഗസ്റ്റുമാസം തുടങ്ങിയും 45-ാം നമ്പർ ഷാപ്പിന്റെ തവണ 1981 സെപ്റ്റംബർമാസം തുടങ്ങിയും അടയ്ക്കാതെ മുടക്കം വരുത്തിയിരിക്കുന്നതിനാൽ മേൽപറയപ്പെട്ടിട്ടുള്ള നിയമങ്ങളിൽ 6 (28) ചട്ടപ്രകാരം ദക്ഷിണമേഖലാ എക്സൈസ് ഡപ്യൂട്ടി കമ്മീഷണർ അബ്കാരി ഷാപ്പുകളുടെ ലേലവില്പന സംബന്ധിച്ച 1974-ലെ നിയമവ്യവസ്ഥകൾക്ക് വിധേയമായി കുടിശ്ശികക്കാരായ സി. കെ. ശശാങ്കൻ, സി. കെ. വിജയഘോഷ് എന്നിവരുടെ നഷ്ടോത്തരവാദിത്വത്തിന്മേൽ 1982 ഫെബ്രുവരി മാസം 26-ാം തീയതി പകൽ 3 മണിക്ക് ആലപ്പുഴ എക്സൈസ് ഡിവിഷനാഫീസിൽവച്ച് ടി ഷാപ്പുകൾ ഒറ്റയൊറ്റയായി പരസ്യമായി പുനർലേലം ചെയ്യുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യപ്പെടുത്തിയിരിക്കുന്നു.

(ഒപ്പ്)

എക്സൈസ് ഡിവിഷനാഫീസ്,
ആലപ്പുഴ.

അസിസ്റ്റന്റ്
എക്സൈസ് കമ്മീഷണർ.

## Thiruvalla Taluk

പരസ്യം

(1)

സി8-495/82. 1982 ജനുവരി 18.

തിരുവല്ലാ താലൂക്കിൽ കവിയൂർ വില്ലേജിൽ ഞാൽഭാഗം മുറിയിൽ ഉഴിനെല്ലൂർ വീട്ടിൽ ശ്രീ. റ്റി. എൻ. മണിയൻ, തന്റെ സഹോദരി ശ്രീമതി റ്റി. എൻ. ഗൗരിയമ്മ 2-10-1981-ൽ നിര്യാതയായി എന്നും ടിയാളുടെ പേരിൽ ഗവൺമെന്റിൽ നിന്നും പെൻഷൻ ഇനത്തിൽ കിട്ടാനുള്ള 2797 രൂപാ കൈപ്പറ്റുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ കവിയൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി റ്റി. എൻ. ഗൗരിയമ്മ 2-10-1981-ൽ നിര്യാതയായി എന്നും പരേത അവിവാഹിതയായിരുന്നുവെന്നും മാതാവ് ജീവിച്ചിരിപ്പില്ലായെന്നും അവകാശികളായി

| | | |
|---|---|---|
| 1 | ശ്രീ. റ്റി. എൻ. മണിയൻ | സഹോദരൻ |
| 2 | ,, റ്റി. എൻ. വാസു | |
| 3 | ,, റ്റി. എൻ. കൃഷ്ണൻ | ,, |
| 4 | ,, റ്റി. എൻ. ഭാർഗ്ഗവൻ | ,, |
| 5 | ശ്രീമതി റ്റി. എൻ. മാധവിയമ്മ | സഹോദരി |
| 6 | ,, റ്റി. എൻ. കാർത്ത്യായനിയമ്മ | |
| 7 | ,, റ്റി. എൻ. കല്യാണിയമ്മ | ,, |
| 8 | ശ്രീ. നാരായണനാശാരി | പിതാവ് |

എന്നിവർ മാത്രമുള്ളതായും അറിയുന്നു. ഇവരിൽ ആറും ഏഴും കക്ഷികളെ സമുദായാചാരപ്രകാരം അവരുടെ അവകാശങ്ങൾ തീർത്ത് വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതും, രണ്ടുമുതൽ അഞ്ചുവരെയുള്ള കക്ഷികളും എട്ടാം കക്ഷിയും മേൽപ്പറഞ്ഞ പെൻഷൻ തുക ഒന്നാം കക്ഷിയും അപേക്ഷകനുമായ ശ്രീ. റ്റി. എൻ. മണിയൻ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുണ്ട്.

ആകയാൽ പരേതയായ ശ്രീമതി റി. എൻ. ഗൗരിയമ്മയുടെ പേരിൽ കിട്ടാനുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാളുടെ സഹോദരനായ ശ്രീ. റി. എൻ. മണിയനാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ മററാർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം തഹശീൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി8-611/82. 1982 ജനുവരി 21.

തിരുവല്ലാ താലൂക്കിൽ പുറമററം വില്ലേജിൽ കവുങ്ങുംപ്രയാർ മുറിയിൽ എലിമുള്ളിൽ പുത്തൻപുരയ്ക്കൽ ശ്രീമതി മറിയം സി. വറുഗീസ് ഹെഡ്മിസ്ട്രസായി ജോലിനോക്കി പെൻഷൻ പററിയിരിക്കവെ 15-11-1981-ൽ നിര്യാതയായി എന്നും ടിയാളിന്റെ പേരിൽ പെൻഷൻ കുടിശ്ശികയിനത്തിൽ ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള 200 രൂപാ കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററു നൽകണമെന്നു കാണിച്ചു ടിയാളുടെ മകൻ ശ്രീ. പി. എം. ജോർജ്ജു ബോധിപ്പിച്ച അപേക്ഷ മുറപ്രകാരം പുറമററം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വരുത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി മറിയം സി. വറുഗീസ് 15-11-1981-ൽ നിര്യാതയായി എന്നും അവകാശികളായി താഴെ പറയുന്നവർ മാത്രമാണെന്നും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ശ്രീ. തോമസ് മത്തായി | ഭർത്താവ് | 83 |
| 2 | പി. എം. ജോർജ്ജ് | മകൻ | 59 |
| 3 | ശ്രീമതി എം. അന്നമ്മ | മകൾ | 63 |
| 4 | പി. എം. ശോശാമ്മ | ,, | 56 |

ഇവരിൽ മൂന്നും നാലും കക്ഷികളെ ക്രിസ്തീയ മതാചാരപ്രകാരം വിവാഹം കഴിപ്പിച്ചു അവർ ഭർതൃഗൃഹങ്ങളിൽ കഴിയുന്നതും അവർക്ക് മാതാവിന്റെ സ്വത്തുക്കൾക്ക് അവകാശമില്ലാത്തതുമാകുന്നു. ഒന്നാം കക്ഷി ശ്രീ. തോമസ് മത്തായി മേൽ പറഞ്ഞ തുക രണ്ടാം കക്ഷിയും അപേക്ഷകനുമായ ശ്രീ. പി. എം. ജോർജ്ജ് വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുണ്ട്.

ആകയാൽ പരേതയുടെ പേരിൽ ഗവൺമെന്റിൽ നിന്നും പെൻഷൻ ഇനത്തിൽ ലഭിക്കാനുള്ള 200 രൂപാ കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് ശ്രീ. പി. എം. ജോർജ്ജിന്റെ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളണം. കാലാവധികഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ സ്വീകരിക്കുന്നതല്ല.

പി. വി. നാരായണപിള്ള,
തഹശീൽദാർ.

തിരുവല്ല.

---

### Mavelikara Taluk

പരസ്യം

(1)

എച്ച്. സി. 113/81/സി4. 1982 ജനുവരി 27.

മാവേലിക്കര താലൂക്കിൽ, പന്തളം തെക്കേക്കര വില്ലേജിൽ, പാന്തുവേലിൽ വീട്ടിൽ ശ്രീമതി കൊച്ചുമ്മൻ ഏലിയാമ്മ 18-12-1981-ൽ മരിച്ചുപോയെന്നും, ടിയാൾ മിലിട്ടറിയിൽ ജോലിയിലിരിക്കവേ മരിച്ചുപോയ മകൻ പി. ഒ. വർഗ്ഗീസിന്റെ പെൻഷൻ വാങ്ങിക്കൊണ്ടിരുന്നതും ആയതിന്റെ കുടിശ്ശികയിനത്തിൽ കിട്ടാനുള്ള ഉദ്ദേശം 200 രൂപ വാങ്ങുന്നതിനു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ച് അപേക്ഷിച്ചിരിക്കുന്നു. ടി അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ ടി കൊച്ചുമ്മൻ ഏലിയാമ്മ 18-12-1981-ൽ മരിച്ചുപോയെന്നും പരേതക്ക് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടാനുള്ള 200 രൂപ വാങ്ങുന്നതിനുള്ള ഏകഅവകാശി പരേതയുടെ മകനും അപേക്ഷകനുമായ കൊച്ചുമ്മൻ ഉമ്മൻ ആണെന്നും പരേതയുടെ ഭർത്താവും അപേക്ഷകന്റെ പിതാവുമായ കൊച്ചുമ്മൻ മരിച്ചുപോയിട്ടുള്ളതായും അറിവായിരിക്കുന്നു. ആയതിനാൽ ടി തുക വാങ്ങുന്നതിനുള്ള അവകാശി അപേക്ഷകനായ കൊച്ചുമ്മൻ ഉമ്മനാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ബോധിപ്പിക്കണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എച്ച്. സി. 55/81-സി4. 1982 ജനുവരി 28.

മാവേലിക്കര താലൂക്കിൽ, കണ്ണമംഗലം വില്ലേജിൽ ഈരേഴ വടക്കുംമുറിയിൽ വളവനാൽ വടക്കതിൽ ശ്രീ. എം. വേലുപ്പിള്ള 5-5-1981-ൽ മരിച്ചുപോയെന്നും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടാനുള്ള ഉദ്ദേശം 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ എൻ. ചെല്ലമ്മപ്പിള്ള അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണത്തിൽ പരേതന്റെ അവകാശികളായി ഭാര്യ ചെല്ലമ്മപ്പിള്ളയും മക്കൾ 35 വയസുള്ള സി. ലീലാമ്മയും 32 വയസുള്ള വി രാമദാസൻപിള്ളയും 28 വയസുള്ള സി. വനജയും, 26 വയസുള്ള വി. നടരാജപിള്ളയും 23 വയസുള്ള സി. വത്സലയും ആണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ അഞ്ചുപേരും അങ്ങേക്കവകാശപ്പെട്ട തുക കൂടി മാതാവു വാങ്ങുന്നതിന് സമ്മതിച്ചെഴുതി തന്നിരിക്കുന്നതിനാലും ടി 2,500 രൂപ വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ എൻ. ചെല്ലമ്മപ്പിള്ളയാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ഹാജരാക്കണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

ഒ. തോമസ്,
തഹശീൽദാർ.

മാവേലിക്കര.

---

## KOTTAYAM DISTRICT

### Meenachil Taluk

പരസ്യം

(1)

സി9-12294/81. 1982 ജനുവരി 28.

മീനച്ചിൽ താലൂക്കിൽ ളാലം വില്ലേജിൽ കിഴതടിയൂർ കരയിൽ പുളിക്കൽ വി. വി ഏലിക്കുട്ടി 12-3-1981-ൽ മരിച്ചുപോയി എന്നും ടിയാൾക്ക് സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ നിന്ന് കിട്ടുവാനുള്ള 114.44 രൂപയും, കൊച്ചിൻ ബാങ്കിൽ നിന്ന് കിട്ടുവാനുള്ള 2,219.80 രൂപയും സർവ്വീസ് പെൻഷന്റെ ബാക്കിയായി കിട്ടുവാനുള്ള 60 രൂപയും വാങ്ങിക്കുന്നതിനുള്ള അവകാശി മകൾ ശാന്തമ്മ ജോസഫ് ആണെന്നുള്ള ഒരു സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് മരിച്ചുപോയ ശ്രീമതി ഏലിക്കുട്ടിയുടെ മക്കൾ ഡയിസി സെബാസ്ററ്യൻ, മേഴ്സി സെബാസ്ററ്യൻ, ലീലാമ്മ, ശാന്തമ്മ ജോസഫ് ഇവർ ചേർന്ന് 1-10-1981-ൽ ഹാജരാക്കിയ അപേക്ഷയിൻമേൽ ളാലം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിപ്പോർട്ടു വരുത്തിയതിൽ മീനച്ചിൽ താലൂക്കിൽ, ളാലം വില്ലേജിൽ പുളിക്കൽ വീട്ടിൽ വി. വി. ഏലിക്കുട്ടി 12-3-1981-ൽ മരിച്ചുപോയിയെന്നും ടിയാളുടെ അവകാശികളായി ഡയിസി സെബാസ്ററ്യൻ, മേഴ്സി സെബാസ്ററ്യൻ, ലീലാമ്മ തോമസ്, ശാന്തമ്മ ജോസഫ് എന്നിങ്ങനെ 4 പെൺമക്കൾ മാത്രമേയുള്ളു എന്നും മററാരും അവകാശികളായി ഇല്ല

എന്നും കാണുന്നതിനാലും ഡയിസി സെബാസ്റ്റ്യൻ, മെഴ്സി സെബാസ്റ്റ്യൻ, ലീലാമ്മ ഇവർ തങ്ങൾക്കുള്ള അവകാശം ശാന്തമ്മ ജോസഫിന് വിട്ടുകൊടുത്തുകൊണ്ടുള്ള സമ്മതപത്രം നൽകിയിട്ടുള്ളതിനാലും മരിച്ചുപോയ ശ്രീമതി വി. വി. ഏലിക്കുട്ടിക്ക് കിട്ടുവാനുള്ള മേൽവിവരിച്ച തുകകൾ വാങ്ങിയെടുക്കുന്നതിനുള്ള അവകാശി വി. വി. ഏലിക്കുട്ടിയുടെ മകൾ ശാന്തമ്മ ജോസഫ് ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി9-500/81. 1982 ജനുവരി 30.

മീനച്ചിൽ താലൂക്കിൽ കിടങ്ങൂർ വില്ലേജിൽ കൊല്ലപ്പള്ളി വീട്ടിൽ ഇട്ടികൃഷ്ണൻ 25-11-1980-ൽ മരിച്ചുപോയി എന്നും ടിയാൾക്ക് തൊഴിലാളിക്ഷേമ നിധിഫണ്ടിൽ നിന്നും കിട്ടാനുള്ള 1,151 രൂപ 37 പൈസ വാങ്ങുന്നതിന് താനാണ് അവകാശിയെന്ന് തെളിയിക്കുന്ന ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ മകൻ കൃഷ്ണൻകുമാരൻ 25-11-1981-ൽ സമർപ്പിച്ച അപേക്ഷ കിടങ്ങൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷിച്ച് അവകാശവിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ മരിച്ചുപോയ ശ്രീ. ഇട്ടികൃഷ്ണന്റെ അവകാശികളായി മക്കൾ (1) കുമാരൻ (2) ഗോപാലൻ (3) ശ്രീധരൻ എന്നിവർ മാത്രമേയുള്ളുവെന്നും ടിയാന്റെ ഭാര്യ മരിച്ചുപോയിഎന്നും മററാരും അവകാശികളായി ഇല്ലായെന്നും റിപ്പോർട്ടു കിട്ടിയിട്ടുള്ളതിനാലും രണ്ടും മൂന്നും കക്ഷികൾ തങ്ങളുടെ അവകാശം ഒഴിഞ്ഞ് ഒന്നാം കക്ഷിക്ക് കൊടുക്കുന്നതിന് സമ്മതപത്രം നൽകിയിട്ടുള്ളതിനാലും മരിച്ചുപോയ ഇട്ടികൃഷ്ണന് കിട്ടാനുള്ള രൂപ വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടിയാന്റെ മകൻ കുമാരൻ കൃഷ്ണൻ ആണെന്ന് ഒരു സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധീകരിച്ച് 30 ദിവസം കഴിയുന്നതിന് മുൻപായി രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

പാലാ,

കെ. എം. ജോസഫ്,
തഹശീൽദാർ.

# IDUKKI DISTRICT

## Udumbanchola Taluk

പരസ്യം

(1)

എ4. 67/82. 1982 ജനുവരി 21.

ഉടുമ്പൻചോല താലൂക്കിൽ പാമ്പാടുംപാറ വില്ലേജിൽ ചോററുപാറ ഭാഗത്ത് മരുതുവേലിൽ വീട്ടിൽ ഗോപാലൻ മരണമടഞ്ഞുവെന്നും, ടിയാൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തൂക്കുപാലം ശാഖയിൽ പണയം വച്ചിരിക്കുന്ന സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് അവകാശികളെ തെളിയിക്കുന്ന സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് മരണമടഞ്ഞ ഗോപാലന്റെ ഭാര്യ ജാനകി അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ ഗോപാലന്റെ അവകാശികൾ എന്നു അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജാനകി | ഭാര്യ | 44 |
| 2 | രാജൻ | മകൻ | 24 |
| 3 | ഓമന | മകൾ | 20 |
| 4 | പൊന്നമ്മ | മകൾ | 17 |
| 5 | സോമൻ | മകൻ | 14 |
| 6 | മോഹനൻ | ,, | 11 |

പണയം തിരിയെ എടുക്കുന്നതിന് ഒന്നാം പേരുകാരിയെ രണ്ടു മുതൽ ആറുവരെ പേരുകാർ ചുമതലപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ അപ്രകാരമൊരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

എ4. 191/82. 1982 ജനുവരി 23.

ഉടുമ്പൻചോല താലൂക്കിൽ പാമ്പാടുംപാറ വില്ലേജിൽ ബാലഗ്രാം ഭാഗത്ത് 1231-ാം നമ്പർ ബ്ലോക്കിൽ താമസിച്ചിരുന്ന രാഘവൻ മരണമടഞ്ഞതിനാൽ ടിയാന്റെ പേരിൽ ഫെഡറൽ ബാങ്ക്, സ്റേററ് ബാങ്ക്, ജില്ലാ കോ-ഓപ്പറേററീവ് ബാങ്ക് എന്നിവയിലുള്ള നിക്ഷേപങ്ങൾ മാററികിട്ടുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശാന്തമ്മ അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ മരണമടഞ്ഞ രാഘവന്റെ അനന്തരാവകാശികൾ താഴെ പറയുന്നവരാണെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശാന്തമ്മ | ഭാര്യ | 34 |
| 2 | അജികുമാരി | മകൾ | 13 |
| 3 | രജികുമാരി | ,, | 11 |
| 4 | ജിജിമോൾ | ,, | 8 |

അപ്രകാരമൊരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

ഉടുമ്പൻചോല,

(ഒപ്പ്)
തഹശീൽദാർ.

## Peermade Taluk

പീരുമേട് താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

ബി1-707/82. 1982 ജനുവരി 28.

പീരുമേടു താലൂക്കിൽ ഏലപ്പാറ വില്ലേജിൽ തേങ്ങാക്കൽ കരയിൽ പുതുപ്പറമ്പിൽ വീട്ടിൽ ശ്രീമതി രാജമ്മ സമർപ്പിച്ച അവകാശ സർട്ടിഫിക്കററിനുവേണ്ടിയുള്ള അപേക്ഷയിൻമേൽ ഏലപ്പാറ വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ രാജമ്മയുടെ ഭർത്താവ് ഭാസ്കരൻ 30-1-1980-ൽ മരിച്ചിട്ടുള്ളതായി അറിയുന്നു. കാപ്പിക്കുരു അടച്ചതിന്റെ ബോണസ്സിനത്തിൽ പരേതന്റെ കുടുംബത്തിലേക്ക് കിട്ടേണ്ടതായ ഉദ്ദേശം 1200 രൂപയുടെ അവകാശികൾ ഭാസ്കരന്റെ ഭാര്യ രാജമ്മ 32 വയസ്സ്, അവരുടെ മക്കളായ ഷാജിമോൻ (14), റെജിമോൻ (11), സിജുമോൻ (7) എന്നിവരാണെന്നറിയുന്നു. സന്താനങ്ങൾ മൈനർമാരാകയാലും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും കാപ്പിക്കുരുവിന്റെ ബോണസ്സിനത്തിൽ കിട്ടാനുള്ള തുകയുടെ അവകാശി ശ്രീമതി രാജമ്മ തന്നെയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. സമയ പരിധി കഴിഞ്ഞും തപാൽ മാർഗ്ഗവും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
പീരുമേട്.

പി. എസ്. ഈനോസ്,
തഹശീൽദാർ.

